◈ നിരീക്ഷണം

കെ. രാജേശ്വരി

# പഞ്ചാഗ്നിമധ്യത്തിൽ ശോഭനാജോർജ്



ശുചൌ ചതുർണാം ജ്വലതാം ഹവിർഭുജാം
ശുചിസ്മിതാ മധ്യഗതാ സുമധ്യമാ.
വിജിത്യ നേത്രപ്രതിഘാതിനീം പ്രഭാ-
മനന്യദൃഷ്ടി: സവിതാരമൈക്ഷത.

വേനൽക്കാലത്ത്, നാലുചുറ്റിലും ആളിക്കത്തുന്ന അഗ്നിയുടെ നടുവിലിരുന്ന് അവൾ മറ്റെങ്ങും നോക്കാതെ കണ്ണഞ്ചിപ്പിക്കുന്ന പ്രഭയെ കീഴടക്കി പുഞ്ചിരിയോടെ സൂര്യനെ നോക്കി. പഞ്ചാഗ്നിമധ്യത്തിൽ തപസ്സുചെയ്യുമ്പോഴും പാർവതിയുടെ മുഖപത്മം വാടിയില്ലത്രെ. സൂര്യകിരണങ്ങളേറ്റു പഴുത്ത ആ മുഖം താമരപ്പൂവിൻെറ അഴകുപൂണ്ടു; നീണ്ട വാൽക്കണ്ണുകളിൽ മാത്രം പതുക്കെപ്പതുക്കെ കാളിമ വ്യാപിച്ചു.

ഗ്രീഷ്മത്തിൽ പഞ്ചാഗ്നി നടുവിലും നിറുത്താതെ മഞ്ഞുപെയ്യുന്ന ശിശിരർത്തുവിൽ കഴുത്തറ്റം വെള്ളത്തിൽനിന്നും തപസ്സനുഷ്ഠിച്ച ശ്രീപാർവതിയാണ് ചെങ്ങന്നൂർ ക്ഷേത്രത്തിലെ പ്രതിഷ്ഠ. വൃത്താകൃതിയാണ് ശ്രീകോവിലിന്. കിഴക്കോട്ട് ദർശനമായി പരമശിവൻ, പടിഞ്ഞാറോട്ട് ദർശനമായി പാർവതി. മഹാദേവക്ഷേത്രമെന്നാണ് പേരെങ്കിലും ഭഗവതിക്കാണ് പ്രാധാന്യം. ചെങ്ങന്നൂർ ഭഗവതിയുടെ 'തൃപ്പൂത്താറാട്ട്' പ്രസിദ്ധമാണ്.

ചെങ്ങന്നൂരെ ഉൽസവം 28 ദിവസമാണ്. ധനുമാസത്തിലെ തിരുവാതിര കൊടിയേറ്റ്; മകരത്തിലെ തിരുവാതിര ആറാട്ടും. ആദ്യത്തെ 18 ദിവസം ചെറിയ ഉൽസവം, പിന്നത്തെ പത്തുദിവസം വലിയ ഉൽസവം. ആറാട്ടിനെഴുന്നള്ളുന്ന ചെങ്ങന്നൂർ തേവർക്ക് ഇരുപത്തെട്ടര ദേവന്മാരാണ് അകമ്പടി സേവിക്കുക. മിത്രപ്പുഴ കടവിലാണ് ആറാട്ട്.

ജന്മംകൊണ്ട് ക്രിസ്ത്യാനിയെങ്കിലും ചെങ്ങന്നൂർ ഭഗവതിയുടെ ഭക്തയാണ് ശോഭനാ ജോർജ് എം.എൽ.എ. ക്ഷേത്രമതിൽകെട്ടിനകത്ത് കടക്കാൻ അനുവാദമില്ല. മതിലിന് പുറത്തുനിന്ന് തൊഴും, പറവെക്കും, വഴിപാടും കൊടുത്തയക്കും. ഉൽസവകാലത്ത് ശോഭനയുടെ സജീവസാന്നിധ്യം ഉണ്ടായിരിക്കും. ചെങ്ങന്നൂർ ഭഗവതി എൻെറ അമ്മയാണെന്ന് ഇടക്കിടെ പ്രഖ്യാപിക്കാറുമുണ്ട്. കരയോഗം നായന്മാരുടെയും അമ്പലവാസികളുടെയും വോട്ടുതട്ടാനുള്ള ഡാവാണിതെന്ന് മാർക്സിസ്റ്റുകാർപോലും പറയില്ലതാനും. ലീഡറുടെ ഗുരുവായൂർ ഭക്തിപോലെ ആ

ത്ഥമാണ് ശോഭനയുടെ ചെങ്ങന്നൂർ ഭക്തിയും.

ശോഭന എന്ന വാക്കിന് പ്രകാശിക്കുന്ന, ശുഭമായ, സുന്ദരമായ, സന്മാർഗനിഷ്ഠയുള്ള എന്നീ അർഥങ്ങളാണ് കേരള ഭാഷാ നിഘണ്ടു (ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് പ്രസിദ്ധീകരണം- ചീഫ് എഡിറ്റർ: എസ്. ഗുപ്തൻനായർ) കൽപിച്ചിരിക്കുന്നത്. മേൽ പറഞ്ഞ നാലു വിശേഷണവും ചെങ്ങന്നൂർ എം.എൽ.എക്ക് തികച്ചും അനുയോജ്യവുമാണ്.

1960മാണ്ട് ഏപ്രിൽ മാസം നാലാം തീയതി ചെങ്ങന്നൂരിലാണ് ശോഭനയുടെ ജനനം. അപ്പൻ കെ.എം. ജോർജ്, അമ്മ തങ്കമ്മ. തിരുവിതാംകൂർ ഭാഗത്തെ മറ്റനേകം ബാലികാബാലന്മാരെപ്പോലെ ശോഭനയും പൊതുരംഗത്തുവന്നത് അഖില കേരള ബാലജനസഖ്യത്തിലൂടെയാണ്. സഖ്യം സംസ്ഥാന പ്രസിഡൻറാകുന്ന ആദ്യത്തെ പെൺകിടാവ് ശോഭനയായിരുന്നു. കേരള സ്റ്റുഡൻറ്സ് യൂനിയൻെറ ഫീഡർ കാറ്റഗറിയാണ് അന്നുമിന്നും ബാലജനസഖ്യം. പിൽക്കാലത്ത് കോൺഗ്രസ് നേതൃനിരയിൽ ശോഭിച്ച ഉമ്മൻചാണ്ടി, വി.എം. സുധീരൻ, എം.എം. ഹസൻ, തിരുവഞ്ചൂർ രാധാകൃഷ്ണൻ എന്നിവരൊക്കെ സഖ്യത്തിലൂടെ പൊതുപ്രവർത്തനവും കെ.എസ്.യുവിലൂടെ രാഷ്ട്രീയജീവിതവും ആരംഭിച്ചവരത്രെ. ശോഭനയാണെങ്കിൽ എക്കാലത്തും കോൺഗ്രസിനൊപ്പം നിലയുറപ്പിച്ച പാരമ്പര്യമുള്ള സിറിയൻ ഓർത്തഡോക്സ് സഭാംഗവും സഭയുടെ വകയായ കോട്ടയം ബസേലിയോസ് കോളേജ് വിദ്യാർഥിനിയുമായിരുന്നല്ലോ. ഏതുനിലക്കും കെ.എസ്.യുവിൽ ചേരേണ്ടതായിരുന്നു. പക്ഷേ, ശോഭനക്ക് കമ്പം കയറിയത് കേരള കോൺഗ്രസിൻെറ വിദ്യാർഥി വിഭാഗമായ കെ.എസ്.സിയിലായിരുന്നു. അതോടെ, *മലയാള മനോരമ*യുടെ രക്ഷാകർതൃത്വം അവസാനിച്ചു; അകത്തോലിക്കയാകയാൽ *ദീപിക*യുടെ പിന്തുണ ലഭിച്ചതുമില്ല.

*മലയാള മനോരമ*യുടെയോ *ദീപിക*യുടെയോ പിന്തുണ കൂടാതെയും മധ്യതിരുവിതാംകൂറിൽ രാഷ്ട്രീയക്കാരിയായി നിലനിൽക്കാമെന്ന് ശോഭന തെളിയിച്ചു. കേരള കോൺഗ്രസിനെ സംബന്ധിച്ചിടത്തോളം പിളർപ്പിൻെറ നാളുകളായിരുന്നു അവ. ടി.വി. എബ്രഹാമിനും ബാബു വർഗീസിനുമൊപ്പം വിദ്യാർഥി നേതാക്കളിൽ ഏറിയപങ്കും ജോസഫ് ഗ്രൂപ്പിലേക്ക് പോയപ്പോഴും ശോഭന മാണിസാറിനൊപ്പം ഉറച്ചുനിന്നു. കെ.എസ്.സി പ്രായം കഴിഞ്ഞപ്പോൾ യൂത്ത്ഫ്രണ്ടിൽ പ്രവർത്തിക്കാൻ തുടങ്ങി.

യൂത്ത്ഫ്രണ്ട് പ്രവർത്തകയും പ്രസംഗകയുമായി കഴിഞ്ഞ ശോഭനയുടെ യഥാർഥ മഹത്ത്വം തിരിച്ചറിഞ്ഞതും അർഹതക്ക് അംഗീകാരം നേടിക്കൊടുത്തതും അക്കാലം കോട്ടയം എം.പിയായിരുന്ന രമേശ് ചെന്നിത്തല. ശോഭനാ ജോർജിനെ യൂത്ത് കോൺഗ്രസ് സംസ്ഥാന ജനറൽ സെക്രട്ടറിയായി നിയമിച്ചുകൊണ്ട് ന്യൂദൽഹിയിൽനിന്ന് ഉത്തരവ് വന്നപ്പോൾ മധ്യതിരുവിതാംകൂറിലെ യൂത്തന്മാർ ഒന്നടങ്കം അദ്ഭുതംകൂറി. ആരാണിഷ്ടാ ഈ ശോഭന? യൂത്ത് കോൺഗ്രസ് ജനറൽ സെക്രട്ടറിയാകുന്ന പ്രഥമ വനിതയും ശോഭന തന്നെ.

1977 മുതൽ എൻ.ഡി.പിയുടെ മണ്ഡലമായിരുന്നു ചെങ്ങന്നൂർ. 1977ൽ ചാത്തന്നൂർ തങ്കപ്പൻ പിള്ളയും '80ൽ കെ.ആർ. സരസ്വതിയമ്മയും '82ൽ എസ്. രാമചന്ദ്രൻ പിള്ളയും എൻ.ഡി.പി ടിക്കറ്റിൽ വിജയിച്ചു. 1987ൽ രാമചന്ദ്രൻ നായരെ തോൽപിച്ച് ഇടതുപക്ഷ മുന്നണിയിലെ മാമ്മൻ ഐപ്പ് ചെങ്ങന്നൂർ പിടിച്ചു. 1991ൽ എൻ.ഡി.പിക്ക് ആറന്മുള കൊടുത്ത് കോൺഗ്രസ് ചെങ്ങന്നൂർ മണ്ഡലം തിരികെ വാങ്ങി. വിജയകുമാർ എന്ന പ്രാദേശിക നേതാവിൻെറ പേരാണ് കെ.പി.സി.സി പാസാക്കി വടക്കോട്ടയച്ചത്. ദൽഹി അംഗീകരിച്ചത് പക്ഷേ ശോഭനാ ജോർജിൻെറ നാമധേയമായിരുന്നു! മെയ്യ് കണ്ണാക്കിയ കരുണാകരച്ചേകവർപോലും അതറിഞ്ഞപ്പോൾ അന്ധാളിച്ചുപോയി. മാമ്മൻ ഐപ്പിനെ മലർത്തിയടിച്ച് ശോഭന പുത്തരിയങ്കം ജയിച്ചു. ഭൂരിപക്ഷം 3447. ഏതായാലും ശോഭനയുടെ നയവും വിനയവും അഭിനയവുമൊക്കെ ലീഡർക്ക് നന്നേ ബോധിച്ചു. 'ഐ' ഗ്രൂപ്പിൻെറ പ്രമുഖ വക്താവായി ശോഭന. കാർത്തികേയനും രമേശുമൊക്കെ തിരുത്തൽവാദികളായപ്പോഴും ശോഭന കരുണാകരനൊപ്പം ഉറച്ചുനിന്നു. ഇടതുപക്ഷ തരംഗത്തെയും 'എ' ഗ്രൂപ്പുകാരുടെ ചതിപ്രയോഗത്തെയും അതിജീവിച്ച് അവർ 1996ൽ സീറ്റ് നിലനിറുത്തി. തോറ്റ സ്ഥാനാർഥി മാമ്മൻ ഐപ്പ് തന്നെ. ഭൂരിപക്ഷം 3102 വോട്ട്.

**1996-2001 കാലഘട്ടം ശോഭനയെ സംബന്ധിച്ചിടത്തോളം പരീക്ഷണങ്ങൾ നിറഞ്ഞതായിരുന്നു. കരുണാകരപക്ഷക്കാരായ ഏതാനും എം.എൽ.എമാരേ സഭയിലുണ്ടായിരുന്നുള്ളൂ. സ്വാഭാവികമായും ആൻറണിയും കൂട്ടരും അവരെ ശത്രുക്കളായി കണക്കാക്കി. ആലപ്പുഴ ഡി.സി.സി യോഗത്തിനെത്തിയ ശോഭനയെ ഉടുമുണ്ടുയർത്തിയും പൂരപ്പാട്ട് പാടിയുമാണ് ആൻറണി ഗ്രൂപ്പുകാർ എതിരേറ്റത്.**

1996-2001 കാലഘട്ടം ശോഭനയെ സംബന്ധിച്ചിടത്തോളം പരീക്ഷണങ്ങൾ നിറഞ്ഞതായിരുന്നു. കരുണാകരപക്ഷക്കാരായ ഏതാനും എം.എൽ.എമാരേ സഭയിലുണ്ടായിരുന്നുള്ളൂ. സ്വാഭാവികമായും ആൻറണിയും കൂട്ടരും അവരെ ശത്രുക്കളായി കണക്കാക്കി. ആലപ്പുഴ ഡി.സി.സി യോഗത്തിനെത്തിയ ശോഭനയെ ഉടുമുണ്ടുയർത്തിയും പൂരപ്പാട്ട് പാടിയുമാണ് ആൻറണി ഗ്രൂപ്പുകാർ എതിരേറ്റത്. കോഴിക്കോട്ടുനിന്ന് പ്രസിദ്ധീകരിക്കുന്ന *ക്രൈം* ദ്വൈവാരിക ശോഭനയെപ്പറ്റി ആഭാസകരമായ വാർത്തകൾ പ്രസിദ്ധീകരിച്ചു. സഹികെട്ടപ്പോൾ മുഖ്യമന്ത്രിക്ക് നിവേദനം നൽകി. പത്രാധിപരെ പൊലീസ് അറസ്റ്റ് ചെയ്തപ്പോൾ പത്രദുഃസ്വാതന്ത്ര്യത്തിന്മേലുള്ള കൈയേറ്റം എന്നായി ആക്ഷേപം. അടിസ്ഥാനരഹിതമായ വാർത്തകൾ പ്രസിദ്ധീകരിക്കരുതെന്ന് കോടതിയിൽനിന്ന് ഉത്തരവ് വാങ്ങിയപ്പോൾ സത്യസന്ധമായ വാർത്തകളാണ് പ്രസിദ്ധീകരിക്കുന്നതെന്നും മേലിലും അടിസ്ഥാനമുള്ള വാർത്തകൾ പ്രസിദ്ധീകരിക്കുമെന്നുമായി *ക്രൈം* പത്രാധിപൻ.

ക്രൈം വാരികയുടെ പതിനായിരക്കണക്കിന് പ്രതികളാണ് 2001ലെ തെരഞ്ഞെടുപ്പുകാലത്ത് ചെങ്ങന്നൂർ മണ്ഡലത്തിൽ അങ്ങോളമിങ്ങോളം മാർക്സിസ്റ്റുകാർ വിതരണം ചെയ്തത്. മലയാള സിനിമയിൽ ഷക്കീലക്കുള്ള സ്ഥാനമാണ് കേരള രാഷ്ട്രീയത്തിൽ ശോഭനാ ജോർജിനെന്ന് സഖാക്കൾ തൊണ്ടകീറി പ്രസംഗിച്ചു. സി.പി.എമ്മിലെ അഡ്വ. രാമചന്ദ്രൻ നായരും ബി.ജെ.പിയുടെ എം.ടി. രമേശും കാടിളക്കി പ്രചാരണവും നടത്തി. കിം ഫലം? ശോഭനാ ജോർജിനെ ചെങ്ങന്നൂർക്കാർക്കറിയാം. അപവാദപ്രചാരണവും അശ്ലീലപരാമർശങ്ങളും വിപരീത ഫലമാണുണ്ടാക്കിയത്. ശോഭന പാട്ടുംപാടി ജയിച്ചു.

മൂന്നാംവട്ടവും നിയമസഭയിലേക്ക് ജയിച്ചുകയറിയ ശോഭനക്ക് മന്ത്രിസ്ഥാനത്തേക്ക് ന്യായമായും ക്ലെയിം ഉണ്ടായിരുന്നു. നിലവിലുള്ള കോൺഗ്രസ് വനിതാ അംഗങ്ങളിൽ ഏറ്റവും സീനിയറാണ് അവർ. കാര്യപ്രാപ്തിയിലും വാഗ്ധാടിയിലും ഒട്ടും മോശക്കാരിയല്ലതാനും. എന്നിട്ടും സാമുദായിക പരിഗണനയാൽ ശോഭന തഴയപ്പെട്ടു. ഇരുപതംഗ മന്ത്രിസഭയിൽ പരമാവധി അഞ്ചു ക്രിസ്ത്യാനികളാകാം. കേരള കോൺഗ്രസ് ഗ്രൂപ്പുകൾക്കായി അവയിൽ മൂന്നെണ്ണം പോയി. ലത്തീൻ പ്രാതിനിധ്യത്തിനായി കെ.വി. തോമസിനെ ഉൾപ്പെടുത്തിയേ പറ്റൂ. കുർബാനയും കുന്തിരക്കവും കുമ്പസാരവുമില്ലെങ്കിലും മുഖ്യനും ക്രിസ്ത്യാനിയാണല്ലോ. അങ്ങനെ അഞ്ചും തികഞ്ഞു.

മാധ്യമം ആഴ്ചപ്പതിപ്പ് അടുത്ത ലക്കത്തിൽ

# ഇവിടെ ജനതയില്ല

അഭിമുഖം: കോവിലൻ

"മലയാളത്തിലെ ബുദ്ധിജീവികൾ ഗഹനമായ രീതിയിൽ സമകാലിക സംഭവങ്ങളെ വ്യാഖ്യാനിക്കുന്നുണ്ട്. എന്നാൽ, പ്രതിരോധത്തിൻെറ ചെറിയൊരംശം പോലും കാണുന്നില്ല. സാംസ്കാരിക അടിമത്തത്തേയും അവർ പ്രതിരോധിക്കുന്നില്ല. നമ്മുടെ എഴുത്തുകാർക്ക് ലക്ഷ്യബോധം കൊടുക്കുന്നവർ ആഗോളവത്കരണത്തിൻെറ മേധാവികളാണ്. ഉത്തരാധുനിക സംവാദം തന്നെ ഉദാഹരണം".

മലയാള സാഹിത്യത്തിലും ചിന്തയിലും കരുത്തിൻെറ പ്രതീകമായ കോവിലൻ സംസാരിക്കുന്നു. തയാറാക്കിയത് -ബാലചന്ദ്രൻ വടക്കേടത്ത്



മന്ത്രിസ്ഥാനം കിട്ടാത്തതിലും പരിഭവമേതുമില്ല ചെങ്ങന്നൂർ എം.എൽ.എക്ക്. ജനസേവനം നടത്താൻ മന്ത്രിസ്ഥാനം നിർബന്ധമല്ല. എന്നാൽ, എം.എൽ.എമാരോട് ചില മന്ത്രിമാർ പുലർത്തുന്ന ചിറ്റമ്മനയത്തിൽ അവർക്ക് അമർഷമുണ്ട്. ഇക്കാര്യം നിയമസഭക്കകത്തും പുറത്തും തുറന്നടിച്ച് പറഞ്ഞിട്ടുമുണ്ട്. കയററ്റാൽ പാള കിണറ്റിൽ എന്ന പഴമൊഴിയോ താജ്മഹൽ പണിത ശിൽപിയുടെ കൈമുറിച്ച കഥയോ ആൻറണിയുടെ ചെവിയിൽ കയറിയിട്ടില്ല. ഭരണമങ്ങനെ ഉപ്പും പുളിയുമില്ലാതെ ഇഴഞ്ഞു നീങ്ങുന്നു.

ഹവാലാ കേസിൽ മന്ത്രി കെ.വി. തോമസിന് പങ്കുണ്ടെന്നാരോപിക്കുന്ന പൊലീസ് രേഖ സൂര്യ ടി.വി സംപ്രേഷണം ചെയ്തത് സംബന്ധിച്ചാണ് ശോഭനാ ജോർജ് ഉൾപ്പെട്ട ഏറ്റവും പുതിയ വിവാദം. രേഖ വ്യാജമാണെന്ന് പൊലീസ് പറയുന്നു. വ്യാജരേഖ തനിക്ക് കൈമാറിയത് ശോഭനാ ജോർജാണെന്ന് സൂര്യ ലേഖകൻ. ശോഭനക്ക് പങ്കുണ്ടെന്ന് അന്വേഷണ ഉദ്യോഗസ്ഥർ, ഇല്ലെന്ന് ക്രൈംബ്രാഞ്ച് ഡി.ജി.പി, ആരോപണം സർക്കാറിനെ അട്ടിമറിക്കാനെന്ന് മുഖ്യമന്ത്രി, അപവാദപ്രചാരണം ഐ ഗ്രൂപ്പിനെ ഭിന്നിപ്പിക്കാനാണെന്ന് പത്മജാ വേണുഗോപാൽ, അന്വേഷണം ശരിയായ ദിശയിലല്ലെന്ന് കരുണാകരൻ.

രേഖ വ്യാജമാണെങ്കിൽ, സംശയമേ വേണ്ട അത് കോൺഗ്രസുകാർ ഉണ്ടാക്കിയതാണ്. ചരിത്രാതീതകാലം മുതൽക്ക് കോൺഗ്രസിലെ ഉൾപ്പാർട്ടി ജനാധിപത്യത്തിൻെറ രീതി അതാണ്. ടി.കെ. നാരായണ പിള്ളയുടെ ഭരണകാലത്ത് മന്ത്രി ജോൺ ഫിലിപ്പോസിനെതിരെ അഴിമതി ആരോപണമുന്നയിച്ചത് സമുന്നത കോൺഗ്രസ് നേതാവ് ആനി മസ്ക്രീൻ. അത് മന്ത്രിസഭയുടെ രാജിയിലും മസ്ക്രീനെതിരായ മാനനഷ്ടക്കേസിലും അവസാനിച്ചു. കൈവണ്ടി സംഭവത്തെതുടർന്ന് മന്ത്രി പി.ടി. ചാക്കോയെ മന്ത്രിസഭയിൽനിന്ന് പുറത്താക്കണമെന്നാവശ്യപ്പെട്ട് രക്തസാക്ഷി ദിനത്തിൽ (30.1.1964) നിയമസഭാ കവാടത്തിൽ ഉപവാസം നടത്തിയതോ മാടായിയിൽനിന്നുള്ള കോൺഗ്രസ് അംഗം പ്രഹ്ലാദഗോപാലൻ. തലേദിവസം മഹാത്മജി സ്വപ്നത്തിൽ പ്രത്യക്ഷനായി ഗോപാലന് ഉപവാസാഹ്വാനം നൽകുകയായിരുന്നു. ഏതായാലും ചാക്കോ രാജിവെച്ചു. വൈകാതെ ഹൃദയം തകർന്ന് മരിക്കുകയും ചെയ്തു. അങ്ങനെ കേരള കോൺഗ്രസുണ്ടായി. തനിക്കും കടവൂർ ശിവദാസനുമെതിരെ ലൈംഗികാപവാദം ഉന്നയിപ്പിച്ചവർ കോൺഗ്രസുകാരാണെന്ന് ജി. കാർത്തികേയൻ വെളിപ്പെടുത്തുന്നു. അനധികൃതമായി സമ്പാദിച്ച സ്വത്തുക്കളുടെ സർവേ നമ്പറും അടിയാധാരത്തിൻെറ പകർപ്പും സഹിതം കെ.വി. തോമസിനെതിരെ വിജിലൻസ് കോടതിയിൽ ഹരജി കൊടുത്തതും കോൺഗ്രസുകാർതന്നെ.

ഏതൊരു അന്വേഷണത്തിലും സത്യസന്ധത തെളിയിക്കാൻ ശോഭനാ ജോർജ് സന്നദ്ധയാണ്. പോളിഗ്രാഫ് ടെസ്റ്റെങ്കിൽ അതിന്, ഡി.എൻ.എ പരിശോധനയാണെങ്കിൽ അതിനും. അവരുടെ കൈകൾ തികച്ചും ശുദ്ധമാണ്. മടിയിൽ കനമുണ്ടെങ്കിലല്ലേ വഴിയിൽ ഭയം വേണ്ടൂ? അല്ലെങ്കിൽതന്നെ തോമസ് മാഷിനെതിരെ വ്യാജരേഖയുണ്ടാക്കിയിട്ട് പാവം ശോഭനയെന്തു നേടാനാണ്? തോമസ് രാജിവെച്ചാൽ ലത്തീൻ കത്തോലിക്കനെന്ന നിലക്ക് ഡൊമിനിക്ക് പ്രസൻേറഷൻ മന്ത്രിയാകും.

ചെങ്ങന്നൂർ കായംകുളംരാജ്യത്തിൻെറ ഭാഗമായിരുന്നപ്പോഴും പിന്നീട് തിരുവിതാംകൂറിലായപ്പോഴും ക്ഷേത്രത്തിൻെറ പടിഞ്ഞാറേനടയിൽ (ദേവീസന്നിധിയിൽ) വിഷപരീക്ഷ പതിവായിരുന്നു. ക്രിമിനൽ നടപടി നിയമമോ തെളിവ് നിയമമോ ക്രൈംബ്രാഞ്ച് പൊലീസോ ഇല്ലാത്ത അക്കാലത്ത് അഗ്നിപരീക്ഷയോ വിഷപരീക്ഷയോ നടത്തിയാണ് കുറ്റം തെളിയിച്ചിരുന്നത്. ശുചീന്ദ്രം ക്ഷേത്രസന്നിധിയിൽ തിളച്ച നെയ്യിൽ കൈമുക്കിയാണ് അഗ്നിപരീക്ഷ നടത്തിയിരുന്നത്. ചെങ്ങന്നൂരെ പടിഞ്ഞാറേ ഗോപുരത്തിലുള്ള പാമ്പിൻമാളത്തിൽ കൈയിട്ട് സത്യം ചെയ്യലായിരുന്നു വിഷപരീക്ഷ. കള്ളസത്യമാണെങ്കിൽ സർപ്പദംശനം ഉറപ്പ്. ചെങ്ങന്നൂർ ഭഗവതിയുടെ മുന്നിൽനിന്ന് സത്യം ചെയ്യാൻ താൻ സന്നദ്ധയാണെന്ന് ശോഭനാ ജോർജ്. ഇതേ പരീക്ഷണത്തിന് അവർ സൂര്യ ലേഖകനെ വെല്ലുവിളിക്കുകയും ചെയ്തിരിക്കുന്നു. സർപ്പദർശനം ഭയന്നോ എന്തോ ലേഖകൻ വെല്ലുവിളി സ്വീകരിച്ചിട്ടില്ല.

മന്ത്രി തോമസിന് പിന്തുണ പ്രഖ്യാപിച്ച് ലത്തീൻ കത്തോലിക്കാ വൈദികരും അൽമായരും രംഗത്തിറങ്ങിക്കഴിഞ്ഞു. മറിച്ച്, ശോഭനക്കനുകൂലമായി പരിശുദ്ധ കാതോലിക്കാ ബാവയോ ഇതര തിരുമേനിമാരോ ഒരക്ഷരം ഉരിയാടിയിട്ടില്ല. കേസിനും പുക്കാറിനുമല്ലാതെ അവർക്ക് എവിടെ സമയം, സൗകര്യം? ശോഭനയെ പരിഹസിച്ച് കാർട്ടൂൺ പ്രസിദ്ധീകരിക്കാത്ത ഒരു പത്രവുമില്ല ഭൂമിമലയാളത്തിൽ. ഉത്തരരാമചരിതത്തിലെ സീതയെപ്പോലെ, ചിലപ്പതികാരത്തിലെ കണ്ണകിയെപ്പോലെ വൃഥാ അപവാദം സഹിക്കുകയാണ് ആ സതീരത്നം. അപമാനം സഹിച്ച് താൻ നിയമസഭാംഗമായി തുടരുകയില്ലെന്ന് അവർ വ്യക്തമാക്കിയിട്ടുണ്ട്. സീതയെപ്പോലെ ഭൂമിപിളർന്ന് അന്തർധാനം ചെയ്യുമോ അതോ കണ്ണകിയെപ്പോലെ മധുരാപുരി ചുട്ടുപൊട്ടിക്കുമോ എന്ന് കാത്തിരുന്ന് കാണുക. സർവശക്തയും സർവാഭീഷ്ടവരദായിനിയുമായ ചെങ്ങന്നൂർ ഭഗവതി ശോഭനയെ കാത്തുരക്ഷിക്കട്ടെ.

ദുർഗാ ഭഗവതി ദുഃഖവിനാശിനി
ശരണം മേ തവചരണ യുഗം